വീക്ഷണം

കെ. രാജേശ്വരി

# ചരിത്രരചന: ചങ്കൂറ്റത്തിന്റെ പ്രശ്നങ്ങൾ; സാധ്യതകൾ

കെ. ആർ. ഗൗരിയമ്മയെ വിസ്മരിച്ച് കേരളത്തിലെ 'സ്ത്രീ മുന്നേറ്റങ്ങളുടെ' ചരിത്രം രചിക്കാൻ സാധ്യമാണോ? നാലര പതിറ്റാണ്ടിലേറെ നിയമസഭാംഗമായിരുന്ന, നാലുവട്ടം മന്ത്രിയായ, ആധുനിക കേരളീയ സമൂഹത്തെ അപ്പാടെ മാറ്റിമറിച്ച രണ്ട് നിയമനിർമാണങ്ങളുടെ- 1959ലെ കാർഷിക ബന്ധ നിയമവും '69ലെ ഭൂപരിഷ്കരണ നിയമവും- മുഖ്യ ശിൽപിയെ മറന്നുകൊണ്ട് കേരള ചരിത്രമേ എഴുതാനാവില്ല എന്നായിരിക്കും നിങ്ങളുടെ ഉത്തരം.

എന്നാൽ, മാന്യരേ ആ അദ്ഭുതം സംഭവിച്ചുകഴിഞ്ഞു. കേരള സാഹിത്യ അക്കാദമിയുടെ ഗവേഷണ സ്കോളർഷിപ്പ് പ്രയോജനപ്പെടുത്തി സി.എസ്. ചന്ദ്രിക രചിച്ച 'കേരളത്തിലെ സ്ത്രീ മുന്നേറ്റങ്ങളുടെ ചരിത്രം' എന്ന പഠന ഗ്രന്ഥത്തിലാണ് നാടക നടികളായ നിലമ്പൂർ ആയിഷക്കും ഇരിങ്ങൽ നാരായണിക്കും കിട്ടിയ പ്രാധാന്യം പോലും ലഭിക്കാതെ ഗൗരിയമ്മ തഴയപ്പെട്ടത്

"മാറുമറയ്ക്കൽ സമരം തൊട്ടുള്ള സ്ത്രീ പ്രതിരോധങ്ങളുടെ ചരിത്രത്തിലൂടെ കടന്ന് സമൂഹത്തിന്റെ വിവിധ തലങ്ങളിൽ സ്ത്രീക്ക് നേരിടേണ്ടിവന്ന പ്രശ്നങ്ങളെ സവിസ്തരം വിലയിരുത്തുന്ന" ഗ്രന്ഥമാണിതെന്നാണ് പ്രസാധകക്കുറിപ്പിൽ അക്കാദമി സെക്രട്ടറി ഊറ്റം കൊള്ളുന്നത്! മാർക്സിസത്തിന്റെ ചരിത്രപരവും ഭൗതികവാദപരവുമായ രീതിയും പുരുഷാധിപത്യത്തെ അപഗ്രഥിക്കുന്ന ശാസ്ത്രീയ ഫെമിനിസ്റ്റ് രീതിയും സമന്വയിപ്പിച്ച്, സാമ്പ്രദായിക ചരിത്രത്തിന്റെ ഭൂരിഭാഗം അംശത്തെയും നിരാകരിച്ച്, മുതലാളിത്ത സമൂഹത്തെക്കുറിച്ചും ആ സമൂഹത്തിലെ സ്ത്രീപുരുഷ ബന്ധങ്ങളിലെ സങ്കീർണതകളെക്കുറിച്ചും തിരിച്ചറിയാനും അത്തരമൊരു വികസിച്ച അവബോധത്തിൽനിന്നുകൊണ്ട് കേരളത്തിന്റെ സ്ത്രീ ചരിത്രം കണ്ടെത്താനുമാണ് താൻ ശ്രമിക്കുന്നത് എന്നാണ് ഗ്രന്ഥകാരിയുടെ സത്യവാങ്മൂലം.

സ്ത്രീ മുന്നേറ്റങ്ങളുടെ ചരിത്രം ചട്ടപ്പടി 'മാറുമറയ്ക്കൽ സമര'ത്തിൽനിന്ന് ആരംഭിക്കുന്നു. "ലൈംഗിക അപമാനത്തിന്റെ അസഹ്യതയിൽനിന്നാണ് കേരളത്തിന്റെ ജാതീയതക്കെതിരെയും സവർണ പുരുഷമേധാവിത്വത്തിനെതിരെയും മാറുമറയ്ക്കൽ സമരം ഉണ്ടാകുന്നത്. ചാന്നാർ സ്ത്രീകളുടെ മാറുമറയ്ക്കൽ സമരം കേരളത്തിലെ ജാതിവിരുദ്ധ പ്രസ്ഥാനത്തിന്റെ വളർച്ചക്ക് ശക്തിപകരുന്ന വിധത്തിലുള്ള പ്രോൽസാഹനം കൂടിയായിരുന്നു. ഇത് സ്ത്രീകളുടെ സംഘടിത രൂപത്തിലുള്ള ഒരു സമരപ്രസ്ഥാനമായിരുന്നില്ല. ഈ സമരത്തിന് അവരുടെ പുരുഷന്മാരുടെ പിന്തുണയും ചേർന്നപ്പോൾ 'നമ്മുടെ സ്ത്രീകൾക്ക് അപമാനകരം' എന്നതായിരുന്നു സമരത്തിന്റെ പ്രചാരണത്തിൽ ഉയർത്തപ്പെട്ട മുദ്രാവാക്യം. അതെന്തായാലും മാറുമറയ്ക്കാനുള്ള സ്വാതന്ത്ര്യം അനുവദിച്ചുകൊണ്ട് 1859 ജൂലൈ 26ന് തിരുവിതാംകൂർ രാജാവിന് പുറപ്പെടുവിക്കേണ്ടിവന്ന വിളംബരം സൂചിപ്പിക്കുന്നത് ലൈംഗിക അടിമകളായ ഒരുകൂട്ടം സ്ത്രീകളുടെ ഉണർന്ന സമരബോധത്തിന്റെ വലുതായ ശക്തിയെത്തന്നെയാണ്."

മാറുമറയ്ക്കൽ സമരം എന്ന് ഗ്രന്ഥകാരി വിശേഷിപ്പിക്കുന്ന ചാന്നാർ ലഹളയുടെ യഥാർഥ സ്വഭാവം അൽപമൊന്നു വിശദീകരിക്കേണ്ടിയിരിക്കുന്നു. നിയതമായ അർഥത്തിൽ ഒരു സമരമായിരുന്നില്ല അത്. മാറിടം മറയ്ക്കുന്ന അവർണ സ്ത്രീകളെ സവർണരായ ചട്ടമ്പികൾ ആക്രമിക്കുകയും നാടാർ സമുദായക്കാർ സംഘടിതരായി തിരിച്ചടിക്കുകയുമാണ് ഉണ്ടായത്. അതുകൊണ്ടുതന്നെ മേൽശീലക്കലാപം, സാന്റോരടി തുടങ്ങിയ പേരുകളിലാണ് ഈ സംഭവങ്ങൾ അറിയപ്പെടുന്നത്.

1822ൽ കൽക്കുളം താലൂക്കിലെ കൊത്തനാവിള എന്ന സ്ഥലത്ത് ഉൽസവച്ചന്തയിൽ റൗക്ക ധരിച്ചുവന്ന നാടാർ സ്ത്രീകളെ പിടിച്ചുനിർത്തി അവരുടെ റൗക്ക നായർ ചട്ടമ്പികൾ വലിച്ചുകീറി. ക്രിസ്തുമതം സ്വീകരിച്ച നാടാർ സ്ത്രീകളാണ് മിഷനറിമാരുടെ സ്വാധീനം നിമിത്തം മാറുമറയ്ക്കാൻ ആരംഭിച്ചത്. മതം മാറിയാലും




**കേരള സാഹിത്യ അക്കാദമിയുടെ ഗവേഷണ സ്കോളർഷിപ്പ് പ്രയോജനപ്പെടുത്തി രചിച്ച 'കേരളത്തിലെ സ്ത്രീ മുന്നേറ്റങ്ങളുടെ ചരിത്രം' എന്ന ഗ്രന്ഥം സ്ത്രീ മുന്നേറ്റത്തെപ്പറ്റിയുള്ള ഒരു ചരിത്ര പുസ്തകം എങ്ങനെയാകരുത് എന്നതിന്റെ നിസ്തുല മാതൃകയാണ്.**



**കെ.ആർ. ഗൗരിയെ വിസ്മരിച്ച ഗ്രന്ഥകാരി കെ.ഒ. ഐഷാ ബായിയെയോ ഭാർഗവി തങ്കപ്പനെയോ ഓർമിച്ചാലേ അദ്ഭുതത്തിന് അവകാശമുള്ളൂ.**

ജാതീയമായ ആചാരം മാറ്റാനാവില്ല എന്നായിരുന്നു നായർ, വെള്ളാള പ്രമാണിമാരുടെ മുഷ്ക്ക്. കൊത്തനാവിളയിൽനിന്ന് ഇരണിയൽ, തലക്കുളം, അരുമന എന്നിവിടങ്ങളിലേക്കും ലഹള വ്യാപിച്ചു. ക്രിസ്ത്യാനികളുടെ പള്ളികളും പള്ളിക്കൂടങ്ങളും ചുട്ടുകരിച്ചു; വേദപുസ്തകം ചീന്തിയെറിഞ്ഞു. അവസാനം, കൊല്ലത്തുനിന്ന് പട്ടാളത്തെ കൊണ്ടുവന്നാണ് ലഹള അമർച്ചചെയ്തത്. 1829 ഫെബ്രുവരി 28ാം തീയതി, ക്രിസ്തുമതം സ്വീകരിച്ച ചാന്നാത്തികൾക്ക് ജാക്കറ്റിടാം; മേൽമുണ്ട് പാടില്ല എന്ന വിളംബരം ഉണ്ടായി. കലാപം ക്രമേണ ഒതുങ്ങി.

ക്രിസ്ത്യൻ സ്ത്രീകളെ അനുകരിച്ച് ഹിന്ദു ചാന്നാത്തികളും റൗക്ക ധരിക്കാൻ തുടങ്ങി. അവർ സവർണ ഹിന്ദുസ്ത്രീകളെ അനുകരിച്ച് തോൾശീല (ഉത്തരീയം) അണിയാൻ തുടങ്ങിയപ്പോൾ വീണ്ടും ലഹളകളുണ്ടായി. ഉത്രംതിരുനാൾ മഹാരാജാവായിരിക്കേ, കുഴപ്പം മൂർധന്യത്തിലെത്തി. 1958 ഡിസംബർ 27ന് മേക്കാടുപള്ളി സവർണർ കത്തിച്ചു. 30ാം തീയതി കോട്ടാറിൽ ലഹളയുണ്ടായി. ഈ ഘട്ടത്തിൽ അന്നത്തെ മദ്രാസ് ഗവർണർ സർ ചാറൽസ് ട്രെവലിയൻ ഇടപെടുകയും 1829ലെ വിളംബരം കാലോചിതമല്ലെന്നും ഒരു പരിഷ്കൃത സമൂഹത്തിന് യോജിച്ചതല്ലെന്നും അഭിപ്രായം ഉന്നയിക്കുകയും ചെയ്തു. അതേത്തുടർന്നാണ് 1959 ജൂലൈ 26ാം തീയതിയിലെ വിളംബരം ഉണ്ടായത്:

“1034ാമാണ്ട് കർക്കടകം 1ാം തീയതിയിലെ തിരുവെഴുത്തുവിളംബരം എന്തെന്നാൽ ചാന്നാട്ടികളുടെ മേൽശീല സംഗതിയെക്കുറിച്ച് 1004ാമാണ്ട് മകരമാസം 23ാം തീയതി ചെയ്തിട്ടുള്ള വിളംബരത്തിലെ നിബന്ധനകളെക്കൊണ്ട് സങ്കടം ഉണ്ടായതായി നാം അറിവാൻ ഇടവന്നിരിക്കക്കൊണ്ട്, എല്ലാ ആളുകൾക്കും സങ്കടം കൂടാതെ ആകുന്നിടത്തോളം നടത്തിക്കണമെന്ന് നമുക്ക് വളരെ മനസ്സിലായിരിക്കകൊണ്ടും ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നതെന്തെന്നാൽ ക്രിസ്തുമതത്തിൽ ചേർന്നിരിക്കുന്ന ചാന്നാട്ടികളെപ്പോലെ എല്ലാ മതത്തിലുമുള്ള ചാന്നാട്ടികളും കുപ്പായമിട്ടുകൊള്ളുകയോ മുക്കുവത്തികളെപ്പോലെ കെട്ടുശീല കെട്ടിക്കൊള്ളുകയോ മേൽജാതിയിലുള്ള സ്ത്രീകളെപ്പോലെ അല്ലാതെ ഏതുവിധത്തിലെങ്കിലും മാറുമറച്ചുകൊള്ളുകയോ ചെയ്യുന്നതിന് വിരോധമില്ലാഴികകൊണ്ട് ഈ വിവരം സകലമാന പേരും അറിഞ്ഞു നടന്നുകൊള്ളുകയും വേണം.”

ചാന്നാർ ലഹളക്ക് വഴിതെളിച്ച സാഹചര്യങ്ങൾ പ്രധാനമായും മൂന്നെണ്ണമാണ്. ഒന്നാമതായി തിരുവിതാംകൂറിലെ ബ്രിട്ടീഷ് അധിനിവേശം- മദ്രാസ് ഗവൺമെൻറിൻെറയും പ്രസിഡൻറു സായ്പ്പിൻെറയും പരോക്ഷ പിന്തുണയില്ലായിരുന്നെങ്കിൽ ചാന്നാന്മാരെ നിഷ്ക്കരുണം അടിച്ചൊതുക്കുമായിരുന്നു. രണ്ടാമതായി തെക്കൻ തിരുവിതാംകൂറിലെ പ്രൊട്ടസ്റ്റൻറു മിഷനറി പ്രവർത്തനം- അനാചാരങ്ങൾക്കെതിരെ പ്രതികരിക്കാനും നാടുവാഴികൾക്കെതിരെ കലാപം നടത്താനും അവർണരെ പ്രേരിപ്പിച്ചത് പാതിരിമാരായിരുന്നു. അവസാനമായി ഇംഗ്ലീഷ് വിദ്യാഭ്യാസം- പാശ്ചാത്യ ആശയങ്ങൾ ഉദ്ദീപിപ്പിച്ച സമത്വബോധം.

രാഷ്ട്രീയവും സാമൂഹികവുമായ അന്തർധാരകൾ മനസ്സിലാക്കാതെയും പഠിക്കാതെയും മാറുമറയ്ക്കൽ സമരത്തെ ഒരു വീരഗാഥയായി പാടിപ്പുകഴ്ത്തി എന്നയിടത്താണ് പുസ്തകത്തിൻെറ പരാജയം. ചാന്നാർ ലഹള ഒറ്റപ്പെട്ട ഒരു സംഭവമല്ല, ഏതെങ്കിലും സാഹസികൻെറ മസ്തിഷ്ക്കത്തിലുദിച്ച ആശയവുമല്ല. തിരുവിതാംകൂറിലെ സാമൂഹിക മാറ്റങ്ങളിലെ ഒരു പ്രധാന കണ്ണിയാണ് മേൽശീലക്കലാപം.

1792ലെ ശ്രീരംഗ പട്ടണം ഉടമ്പടിയോടെ മലബാറിൻെറ ഭരണം ബ്രിട്ടീഷുകാർ കൈവശപ്പെടുത്തി. 1799 ആകുമ്പോഴേക്കും തെക്കൻ കർണാടകവും വയനാടും കൂടി ബ്രിട്ടീഷുകാരുടേതായി. 1791ൽ കൊച്ചി രാജാവ് ഇംഗ്ലീഷ് കമ്പനിയുമായി ഉടമ്പടിയുണ്ടാക്കുകയും ആണ്ടുതോറും കപ്പം കൊടുക്കുന്ന സാമന്തനാവുകയും ചെയ്തിരുന്നു. ആ സാഹചര്യത്തിൽ തിരുവിതാംകൂറിനും അധികകാലം പിടിച്ചുനിൽക്കാനാകുമായിരുന്നില്ല. 1795ൽ ഈസ്റ്റിന്ത്യാ കമ്പനിയുമായി ഉണ്ടാക്കിയ ഉടമ്പടി പ്രകാരം മഹാരാജാവ് ബ്രിട്ടീഷ് മേൽക്കോയ്മ അംഗീകരിച്ചു. 1805ലെ ഉടമ്പടിയോടെ തിരുവിതാംകൂറിൻെറ സ്വതന്ത്ര അസ്തിത്വം പാടേ ഇല്ലാതായി- ബ്രിട്ടീഷുകാർക്ക് പ്രതിവർഷം എട്ടുലക്ഷം രൂപ കപ്പം കൊടുക്കാമെന്നും ആഭ്യന്തര കാര്യങ്ങളിൽ ബ്രിട്ടീഷ് റസിഡൻറിൻെറ ഉപദേശം സ്വീകരിച്ചുകൊള്ളാമെന്നുമായിരുന്നു വ്യവസ്ഥകൾ. 1809ൽ വേലുത്തമ്പിയുടെ വിപ്ലവമുന്നേറ്റം അടിച്ചമർത്തപ്പെട്ടതോടെ ബ്രിട്ടീഷ് ശക്തി പൂർണമായും ഉറച്ചു. 1810ൽ ഉമ്മിണിത്തമ്പിക്ക് പകരം കേണൽ മൺറോ ദിവാനായി വന്നപ്പോൾ ദൈനംദിന ഭരണവും കമ്പനിയുടെ നിയന്ത്രണത്തിലായി.

19ാം നൂറ്റാണ്ടിൻെറ ആരംഭം മുതൽതന്നെ പ്രൊട്ടസ്റ്റൻറ് മിഷനറിമാരുടെ പ്രവർത്തനവും തുടങ്ങിയിരുന്നു. 1806ൽ ഡബ്ല്യു.ടി. റിംഗിൾട്ടാബ് എന്ന പ്രഷ്യൻ മിഷനറി നാഗർകോവിലിൽ ആദ്യത്തെ ഇംഗ്ലീഷ് സ്കൂൾ ആരംഭിച്ചു. തെക്കൻ തിരുവിതാംകൂറിൽ അദ്ദേഹം വേറെ അഞ്ച് സ്കൂളുകൾ കൂടി ആരംഭിച്ചു. 1816ൽ നാഗർകോവിൽ കേന്ദ്രമാക്കി ലണ്ടൻ മിഷൻ സൊസൈറ്റി പ്രവർത്തനം തുടങ്ങി. കോട്ടയത്തും ആലപ്പുഴയിലും ചർച്ച് മിഷൻ സൊസൈറ്റിയും സജീവമായി. പള്ളികൾ പണിയാൻ കരമൊഴിവായി സ്ഥലവും വില കൂടാതെ തടിയും സർക്കാറിൽനിന്നും അനുവദിച്ചു. ലണ്ടൻ മിഷൻ സൊസൈറ്റിയിലെ പ്രമുഖ വിദ്യാഭ്യാസ പ്രവർത്തകനായിരുന്ന റവ. മീഡ്, ക്രിസ്ത്യൻ സ്ത്രീകൾക്ക് മാറുമറയ്ക്കാൻ അവകാശം നൽകിയ 1829ലെ വിളംബരത്തിൻെറ പ്രേരകശക്തിയുമായിരുന്നു. ഊഴിയം വേല എന്നറിയപ്പെട്ടിരുന്ന അടിമസമ്പ്രദായം അവസാനിപ്പിച്ചതും മിഷനറിമാരുടെ പ്രവർത്തന ഫലമായിട്ടായിരുന്നു.

സ്വാതിതിരുനാൾ മഹാരാജാവിൻെറ കാലത്ത് 1834ൽ തിരുവനന്തപുരത്ത് ഇംഗ്ലീഷ് സ്കൂൾ ആരംഭിച്ചു. അനന്തരവനായ ഉത്രംതിരുനാൾ മാർത്താണ്ഡവർമ 1859ൽ പെൺകുട്ടികൾക്കായി ഒരു സ്കൂൾ ആരംഭിച്ചു. ശ്രീമൂലം തിരുനാളിൻെറ ഭരണകാലത്ത് തിരുവനന്തപുരം വിമൻസ് കോളേജും പ്രവർത്തനം തുടങ്ങി.

മിഷനറി പ്രവർത്തനം ശക്തമായിരുന്ന തെക്കൻ തിരുവിതാംകൂറിലാണ് ഹിന്ദുമത പരിഷ്കർത്താക്കളും ഉദയംകൊണ്ടത്- വൈകുണ്ഠ സ്വാമികൾ (1809-1851), ചട്ടമ്പിസ്വാമികൾ (1854-1924), ശ്രീനാരായണ ഗുരു (1856-1928). അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും നിർമാർജനം ചെയ്യാനും അതുവഴി സാമൂഹികനീതി ഉറപ്പാക്കാനുമാണ് മതനവീകരണ ആചാര്യന്മാരും സാമൂഹിക പരിഷ്കർത്താക്കളും ശ്രമിച്ചത്. 1911ാമാണ്ട് ജനുവരിയിൽ (1086 മകരം) നെയ്യാറ്റിൻകരക്കടുത്ത് കരിങ്കുളത്തുള്ള ഒരീഴവ പ്രമാണിയുടെ ഏകപുത്രിയുടെ താലികെട്ടു കല്യാണം ശ്രീനാരായണ

ഗുരു നേരിട്ട് പങ്കെടുത്ത് മുടക്കിയത് സ്മരണീയമാണ്. എസ്.എൻ.ഡി.പി യോഗത്തിൻെറയും എൻ.എസ്.എസിൻെറയും പ്രവർത്തനഫലമായാണ് തിരണ്ടുകല്യാണവും പുളികുടിയുമൊക്കെ നിലച്ചുപോയത്. യോഗക്ഷേമ സഭാ പ്രവർത്തനങ്ങളെപ്പറ്റിയും 'അടുക്കളയിൽനിന്ന് അരങ്ങത്തേക്ക്' തുടങ്ങിയ നാടകങ്ങളെക്കുറിച്ചും ഗ്രന്ഥകാരി ആവേശംകൊള്ളുന്നുണ്ട്. അത്രയേറെ നാടകീയമല്ലാത്തതുകൊണ്ടോ എന്തോ മറ്റ് സമുദായങ്ങളിലെ പരിഷ്കരണ സംരംഭങ്ങളെ പാടേ വിട്ടുകളഞ്ഞിരിക്കുന്നു. "സ്ത്രീ വിദ്യാഭ്യാസത്തിലും സ്വാതന്ത്ര്യത്തിലും ഊന്നുന്ന കാഴ്ചപ്പാട് ശ്രീനാരായണ ഗുരുവിനുണ്ടായിരുന്നെങ്കിൽ അത് എസ്.എൻ.ഡി.പിക്ക് പൊതുവായ ഒരു രാഷ്ട്രീയ കാഴ്ചപ്പാടായി വികസിച്ചിട്ടുണ്ടായിരുന്നില്ല" എന്നൊരു കുത്തുവാക്കും പറഞ്ഞിരിക്കുന്നു. ദൂരസ്ഥലങ്ങളിൽ താമസിച്ച് വിദ്യാഭ്യാസം ചെയ്യുന്ന അവർണ യുവതികൾക്ക് ശ്രീനാരായണ വനിതാ (എസ്.എൻ.വി) സദനങ്ങൾ എത്രമാത്രം ഉപയോഗപ്പെട്ടിട്ടുണ്ട് എന്നെങ്കിലും ഓർമിക്കേണ്ടതായിരുന്നു.



അദ്ഭുതകരമെന്നു പറയട്ടെ, മലയാളി വനിതകളുടെ വിദ്യാഭ്യാസ പുരോഗതിയെപ്പറ്റി ഈ പുസ്തകത്തിൽ യാതൊരു പരാമർശവുമില്ല. ഇന്ത്യാ രാജ്യത്തെ ആദ്യ വനിതാ ഹൈക്കോടതി ജഡ്ജിയും (അന്നാ ചാണ്ടി) വനിതാ ചീഫ് എഞ്ചിനീയറും (പി.കെ. ത്രേസ്യ) വനിതാ സുപ്രീം കോടതി ജഡ്ജിയും (ഫാത്തിമാബീവി) മലയാളികളായിരുന്നു എന്ന കാര്യം ഗ്രന്ഥകാരിക്ക് അറിയാമോ എന്തോ?

കെ.ആർ. ഗൗരിയെ വിസ്മരിച്ച ഗ്രന്ഥകാരി കെ.ഒ. ഐഷാബായിയെയോ ഭാർഗവി തങ്കപ്പനെയോ ഓർമിച്ചാലേ അദ്ഭുതത്തിന് അവകാശമുള്ളൂ. കോൺഗ്രസിലെ വീരാംഗനമാരായിരുന്ന കെ.ആർ. സരസ്വതിയമ്മയുടെയും എ. നഫീസത്തുബീവിയുടെയും കാര്യവും തഥൈവ. എന്നാൽ, മേരിറോയിയോ? തിരുവിതാംകൂർ കൊച്ചി ഭാഗത്തെ ക്രിസ്ത്യൻ സ്ത്രീകൾക്ക് പിതൃസ്വത്തിൽ തുല്യാവകാശം കിട്ടാൻ സുപ്രീം കോടതിയിൽ അങ്കംവെട്ടി ജയിച്ച മേരിറോയ് ഇല്ലാതെ കേരളത്തിൽ സ്ത്രീമുന്നേറ്റ ചരിത്രമുണ്ടോ?

ചരിത്രത്തെ കുഴച്ചുമറിക്കാനും വളച്ചൊടിക്കാനും ശ്രമം ധാരാളമായി നടത്തിയിട്ടുണ്ട്. ഒരുദാഹരണം നോക്കുക. 1938ലെ ഉത്തരവാദ ഭരണപ്രക്ഷോഭത്തെപ്പറ്റി: 'ആനി മസ്ക്രീൻ, അക്കമ്മ, റോസമ്മ, സുഭദ്രാമ്മ, രാധമ്മ, ഗൗരിയമ്മ, കൂത്താട്ടുകുളം മേരി തുടങ്ങിയവരൊക്കെ സമരത്തിനോടൊപ്പം നിൽക്കുന്നവരായിരുന്നു. ആനിമസ്ക്രീൻ, അക്കാമ്മ ചെറിയാൻ, റോസമ്മ പുന്നൂസ് എന്നിവർ സമരത്തിൽ നേരിട്ടു പങ്കെടുത്തവരാണ്.' ഗ്രന്ഥകാരി സൂചിപ്പിക്കുന്ന ഗൗരിയമ്മ, സഖാവ് കെ.ആർ. ഗൗരിയാണെങ്കിൽ അവരന്ന് കൊച്ചി സംസ്ഥാനത്തുള്ള എറണാകുളം സെൻറ് തെരേസാസ് കോളേജിൽ ബി.എക്ക് പഠിക്കുകയാണ്. സുഭദ്രാമ്മയും രാധമ്മയും (ശങ്കരനാരായണൻ തമ്പിയുടെ സഹോദരിമാർ) കൂത്താട്ടുകുളം മേരിയും അക്കാലത്ത് സ്കൂൾ വിദ്യാർഥിനികളാകാനേ തരമുള്ളൂ! മേൽപറഞ്ഞ നാൽവരും പീഡനമനുഭവിച്ചത് കൽക്കത്താ തിസീസിനെത്തുടർന്ന് കമ്യൂണിസ്റ്റ് പാർട്ടി നിരോധിക്കപ്പെട്ട 1948-52 കാലഘട്ടത്തിലായിരുന്നു.

**തിരുവിതാംകൂർ കൊച്ചി ഭാഗത്തെ ക്രിസ്ത്യൻ സ്ത്രീകൾക്ക് പിതൃസ്വത്തിൽ തുല്യാവകാശം കിട്ടാൻ സുപ്രീം കോടതിയിൽ അങ്കംവെട്ടി ജയിച്ച മേരിറോയ് ഇല്ലാതെ കേരളത്തിൽ സ്ത്രീമുന്നേറ്റ ചരിത്രമുണ്ടോ?**

അക്കാമ്മ ചെറിയാൻെറ വീരകഥ പറഞ്ഞ ആറാമധ്യായത്തിൽനിന്ന് ഏഴാമധ്യായത്തിൽ പ്രവേശിക്കുമ്പോൾ വായനക്കാരൻ ഞെട്ടിപ്പോകുന്നു. 1938ൽനിന്ന് മലക്കംമറിയുന്നത് 1982ലെ വാവന്നൂർ സമ്മേളനത്തിലേക്കും പ്രചോദന, ചേതന, ബോധന, മാനുഷി, മാനവി മുതലായ ഗ്രൂപ്പുകളിലേക്കുമാണ്. സാറാ ജോസഫ്, ഇന്ദിര, പാർവതി, സുമംഗലക്കുട്ടി എന്നീ കോളേജ് അധ്യാപകർ ചേർന്ന് 'മാനവി' രൂപവത്കരിക്കുന്നതും നാലുപേരും സ്ഥലം മാറി നാലിടത്തേക്കു പോയപ്പോൾ ഗ്രൂപ്പ് ഇല്ലാതാകുന്നതും കണ്ട് മൂക്കത്ത് വിരൽ വെക്കുന്നു.

1938നും 1982നുമിടക്ക് ഏറ്റവും കുറഞ്ഞത് ഒരു പ്രാവശ്യമെങ്കിലും വമ്പിച്ച സ്ത്രീ പങ്കാളിത്തത്തോടെ ബഹുജന മുന്നേറ്റം ഉണ്ടായിട്ടുണ്ട്- കത്തോലിക്കാ തിരുസഭയും നായർ കരയോഗങ്ങളും മൽസരിച്ച് സ്ത്രീകളെ രംഗത്തിറക്കിയ 1959ലെ വിമോചന സമരം. മിസിസ് ആർ.വി. തോമസ് ആയിരുന്നു വിമോചന സമരസമിതിയുടെ വനിതാ വിഭാഗം കൺവീനർ. ഭാരതി ഉദയഭാനു, എ.വി. കുട്ടിമാളു അമ്മ, നഫീസത്തുബീവി, ഗ്രേസി ഓസ്റ്റിൻ, തങ്കമ്മ അന്ത്രപ്പേർ, പൊന്നമ്മ പോത്തൻ എന്നിവരൊക്കെ പിക്കറ്റിംഗിന് നേതൃത്വം കൊടുത്ത് അറസ്റ്റുവരിച്ചവരാണ്.

"ലക്ഷക്കണക്കന് രൂപ ചെലവാക്കി വിദ്യാലയങ്ങൾ കെട്ടിപ്പൊക്കിയതിനും ആതുരാലയങ്ങളും ആശുപത്രികളും നടത്തുന്നതിനും കത്തോലിക്കർക്ക് കമ്യൂണിസ്റ്റ് ഗവൺമെൻറ് നൽകുന്ന പ്രതിഫലം അടിയും ഇടിയും വെടിയുമാണത്രെ. എന്നാൽ, ഇക്കളി ഒന്നു കാണാമല്ലോ? ഇന്നാട്ടിലെ രാഷ്ട്രീയ പ്രബുദ്ധരായ പുരുഷന്മാരോടൊപ്പം ചൂലും കെട്ടുമായി കൊത്തുകോഴികളെപ്പോലെ സ്ത്രീകളും അണിനിരക്കുകയാണ്. ഈ സർക്കാറിനെ അവരുടെ കസേരയിൽനിന്നു മറിച്ചിട്ടാലല്ലാതെ ഇന്നാട്ടിലെ പെണ്ണുങ്ങൾ അടങ്ങുകയില്ല." കോൺഗ്രസിലെ തീപ്പൊരി നേതാവ് ആനി ജോസഫ് (ആനി തയ്യിൽ) ഗർജിച്ചു.

വിമോചന സമരക്കാർക്ക് കിട്ടിയ ഏറ്റവും കനപ്പെട്ട രക്തസാക്ഷിയും ഒരു സ്ത്രീയുമായിരുന്നു- ജൂലൈ 3ന് ചെറിയതുറയിൽ പൊലീസിൻെറ വെടിയേറ്റുമരിച്ച ഫ്ളോറി എന്ന മുപ്പതുകാരി. അഞ്ച് കുട്ടികളുടെ മാതവായ ഫ്ളോറി മരണസമയത്ത് ഗർഭിണിയുമായിരുന്നു. വെടിയേറ്റു വീണ ഫ്ളോറിയുടെ ചിത്രം വിമോചന സമരത്തിൻെറയും പൊലീസ് അതിക്രമത്തിൻെറയും മൂർത്തരൂപമായി മാറി.

"തെക്കുതെക്കൊരു ദേശത്ത് അലമാലകളുടെ തീരത്ത്,
ഭർത്താവില്ലാത്ത നേരത്ത് ഫ്ളോറിയെന്നൊരു ഗർഭിണിയെ,
വെടിവെച്ചുകൊന്ന സർക്കാറേ, പകരം ഞങ്ങൾ ചോദിക്കും!" എന്ന മുദ്രാവാക്യം സംസ്ഥാനമൊട്ടാകെ അലയടിച്ചു. ഫ്ളോറിയുടെ ചിത്രം പതിനായിരക്കണക്കിന് അച്ചടിച്ചു വിതരണം ചെയ്തു. ജൂലൈ 26ൻെറ *ദീപിക*യിൽ സിസ്റ്റർ മേരി ബനീഞ്ഞ 'രക്തസാക്ഷി ഫ്ളോറി' എന്ന കവിതയെഴുതി. ജി. ശങ്കരക്കുറുപ്പിൻെറ 'അന്ത്യമാല്യം' എന്ന കവിത ഫ്ളോറിയുടെ പിറക്കാത്ത കുഞ്ഞിന് അഭിവാദനമർപ്പിക്കുന്നതാണ്.

ജൂലൈ 18ന് കോട്ടയത്ത് സ്ത്രീകൾ വമ്പിച്ച കുറ്റിച്ചൂൽ പ്രകടനം നടത്തി. കുറ്റിച്ചൂൽ ഉയർത്തിപ്പിടിച്ച്, "അരിവാളല്ലിതു ചുറ്റികയല്ലിത് കുറ്റിച്ചൂലാ സർക്കാറേ" എന്ന

## കവിത

### രാജലക്ഷ്മി

വരും നാളുകൾ
മൃതിയുടെ പരാഗം
വഹിച്ചവയായിരിക്കും

അതിനാൽ ഇന്ന്
പ്രണയത്തെ
ആഴത്തിൽ ആസ്വദിപ്പിൻ.

ആത്മാവെ
സംഗീതത്തിൽ
ചേർത്തലിക്കുവിൻ.

സന്തോഷം അനുവദിപ്പിൻ.

നേട്ടങ്ങളുടെ
പട്ടികയിൽനിന്നും
മിഴി പിൻവലിക്കുവിൻ.
ആദിചോദനകളിലേക്ക്
മടങ്ങിപ്പോകുവിൻ.
മാറ്റിവെച്ച മോഹങ്ങളിലേക്ക്
വഴിപിരിയുവിൻ.
ഈറനായ ഒരുമിഴിയിണയെങ്കിലും
തുടച്ച്, തിരിയിട്ട്
ദീപം തെളിക്കുവിൻ.
അപഹരിച്ച്
ഗുഹാന്തരത്തിലൊളിപ്പിച്ച
ആത്മസുഖത്തിൽ
അന്യന്റെ പങ്ക്
അവനുതന്നെ കൊടുക്കുവിൻ.

സൗഹൃദത്തിന്റെ
പച്ചമരുന്നുകൾക്ക്,
സ്നേഹത്തിന്റെ
ഒറ്റമൂലികൾക്ക്,
ഇത്തിരി നനവേകുവിൻ.

രാകിരാകി
മുനകൂട്ടിയ വാക്കുകൾ
സ്വന്തം ഉള്ളിലുരച്ച്
മിനുസപ്പെടുത്തുവിൻ.
എന്തെന്നാൽ
വരും നാളുകൾ
വേർപിരിയലുകളാൽ
വിവർണമായിരിക്കും.




ഫോട്ടോ:

മുദ്രാവാക്യവും മുഴക്കിയായിരുന്നു പ്രകടനം. സ്ത്രീമുന്നേറ്റത്തിന്റെ ചരിത്രം പുതിയ പതിപ്പിറക്കുമ്പോൾ കുറ്റിച്ചൂൽ സമരത്തെപ്പറ്റിയെങ്കിലും രണ്ടുവാക്ക് കൂട്ടിച്ചേർക്കാവുന്നതാണ്.

അക്ഷരത്തെറ്റുകളും വിലക്ഷണമായ പ്രയോഗങ്ങളും എത്രയെങ്കിലുമുണ്ട് 'സ്ത്രീമുന്നേറ്റങ്ങളുടെ ചരിത്ര'ത്തിൽ. ഗ്രന്ഥകാരി മലയാള സാഹിത്യ ബിരുദധാരിയാണ്. കേരള പാണിനീയവും സാഹിത്യ സാഹ്യവുമൊക്കെ പുരുഷകോയ്മയുടേതാണെന്നും മലയാള വ്യാകരണം സ്ത്രീപക്ഷ വീക്ഷണത്തിൽ ഉടച്ചുവാർക്കണമെന്നുമായിരിക്കും ഗ്രന്ഥകാരിയുടെ നിലപാട്.

കേരളീയ സ്ത്രീചരിത്രത്തെപ്പറ്റി സമഗ്രമായ പഠനങ്ങളുണ്ടാകേണ്ടതിന്റെ ആവശ്യകത നമ്മെ ഓർമിപ്പിക്കുന്നു, ചന്ദ്രികയുടെ പുസ്തകം. അതോടൊപ്പം ഒരു ചരിത്രപുസ്തകം എങ്ങനെയാകരുത് എന്നതിന്റെ നിസ്തുല മാതൃകയായി പരിലസിക്കുകയും ചെയ്യുന്നു. ●